# 34. സദാചാരം

നല്ലതൊരുവൻ ചെയ്ത നല്ലകാര്യം മറപ്പത്
നല്ലതല്ലാത്തതുടനെ മറന്നീടുന്നതുത്തമം 1

ധർമ്മം സദാ ജയിക്കുന്നു, സത്യം
ജയിക്കുന്നിങ്ങു സർവ്വദാ
അധർമ്മവും ജയിക്കുന്നി-
ല്ലസത്യവുമൊരിക്കലും 2

നെല്ലിന്നു നീരു വിട്ടീടിൽ
പുല്ലിനും പോയിടുന്നത്
കല്ലിലത്രേ ജലം, നെല്ലിൽ -
ച്ചെല്ലും വഴി ചെറുക്കുകില് 3

പേരും പ്രതിഭയും നല്ലോ-
രാരുമേ കൈവിടില്ലത്,
നേരറ്റ കൃപണർക്കൊട്ടും
ചേരാ, നേരേ വിപര്യയം. 4

ഒന്നുണ്ടു നേരു, നേരല്ലി-
തൊന്നും, മർത്ത്യർക്കു സത്യവും

ധർമ്മവും വേണമായുസ്സ്
നിൽക്കുകില്ലാർക്കുമോർക്കുക. 5

ദത്താപഹാരം വംശ്യർക്കു
മത്തലേകീടുമെന്നതു
വ്യർത്ഥ മല്ല പുരാഗീരി-
തെത്രയും സത്യമോർക്കുക 6

കൊടുത്തതു തിരിച്ചങ്ങോ-
ട്ടെടുക്കുന്നവനെത്രയും
നിസ്വനാമവനെക്കാളും
നിസ്വനില്ലാരുമൂഴിയിൽ 7